| 11-01-2014 | പ്രഭാതമുരളി | ഓം ശാന്തി | ബാപ്ദാദ | മധുബൻ |
|---|---|---|---|---|

**മധുരമായ കുട്ടികളെ - ഏതുപോലെയാണോ ബാബ നിങ്ങളുടെ അലങ്കാരം ചെയ്യുന്നത് ഇതുപോലെ നിങ്ങളും മറ്റുള്ളവരുടേത് ചെയ്യണം, മുഴുവൻ ദിവസവും സേവനം ചെയ്യൂ, ആര് വന്നോ അവർക്ക് മനസ്സിലാക്കിക്കൊടുക്കൂ, ചിന്തയുടെ ഒരു കാര്യവുമില്ല.**

ചോദ്യം:- ഈ ജ്ഞാനം കോടിയിൽ ചിലർ മാത്രമാണ് മനസ്സിലാക്കുന്നത് അഥവ ധാരണ ചെയ്യുന്നത്- എന്തുകൊണ്ടാണ് ഇങ്ങനെ?

ഉത്തരം:- എന്തുകൊണ്ടെന്നാൽ നിങ്ങൾ പുതിയ കാര്യമാണ് കേൾപ്പിക്കുന്നത്. നിങ്ങൾ പറയുന്നു പരമാത്മാവ് ബിന്ദു സമാനമാണ് അപ്പോൾ കേൾക്കെത്തന്നെ സംശയിക്കുന്നു. ശാസ്ത്രങ്ങളിലാണെങ്കിൽ ഈ കാര്യങ്ങൾ കേട്ടിട്ടേയില്ല. ഇത്രയും സമയം ഏതൊരു ഭക്തിയാണോ ചെയ്തത് അത് വലിക്കുന്നു അതുകൊണ്ട് മനസ്സിലാക്കുന്നില്ല. എന്നാൽ ഇങ്ങനെയുള്ള ചില ഈയാം പാറ്റകൾ വരുന്നുണ്ട് അവർ പറയുന്നു ബാബാ ഞങ്ങൾ തീർച്ചയായും വിശ്വത്തിന്റെ അധികാരിയാകും. നമുക്ക് ഇങ്ങനെയുള്ള ബാബയെ ലഭിച്ചു ഇനി നമുക്കെങ്ങനെ ഉപേക്ഷിക്കാൻ സാധിക്കും. എല്ലാം സമർപ്പണം ചെയ്യാനുള്ള കുതിപ്പ് വരുന്നു.

ഗീതം:- ദൂരദേശത്ത് വസിക്കുന്നവനേ . . . . .

ഓം ശാന്തി. മധുര-മധുരമായ ആത്മീയ കുട്ടികൾക്ക് നല്ല രീതിയിൽ അറിയാം നമ്മൾ യാത്രക്കാരാണെന്ന്. ഇത് നമ്മുടെ ദേശമല്ല. ഇത് പരിധിയില്ലാത്ത നാടകമാണ് വളരെ വലിയ സ്റ്റേജാണ്. എത്ര വലിയ വലിയ ലൈറ്റുകളാണ്, ഇത് സദാ കത്തിക്കൊണ്ടിരിക്കുന്നു. ആത്മാവിനറിയാം നമ്മളെല്ലാം അഭിനേതാക്കളാണ് അവരവരുടെ നമ്പറനുസരിച്ച് കൃത്യ സമയത്ത് വരുന്നു- ഈ പാർട്ടഭിനയിക്കുന്നതിനായി. ഏറ്റവും ആദ്യം നിങ്ങൾ വീട്ടിലേക്ക് പോയി പിന്നീട് ഇവിടേക്ക് വരുന്നു. ഇത് നല്ലരീതിയിൽ മനസ്സിലാക്കി ധാരണ ചെയ്യേണ്ട കാര്യമാണ്. നാടകത്തിലെ അഭിനേതാക്കളായിട്ട്, അഥവ പരസ്പ്പരം കർത്തവ്യങ്ങളറിയില്ലെങ്കിൽ അവരെ പിന്നെന്ത് പറയും? ഡ്രാമയുടെ ആദി-മദ്ധ്യ-അന്ത്യത്തെ അറിയുന്നതിലൂടെയാണ് നിങ്ങൾ ഇതാകുന്നത്. അതുകൊണ്ട് ഈ പഠിത്തം എല്ലാത്തിൽ നിന്നും വേറിട്ടതാണ്. ബാബ ബീജരൂപനാണ്, നോളജ്ഫുള്ളാണ്. ഏതുപോലെയാണോ ആ സാധാരണ വിത്തും വൃക്ഷവും ഉള്ളത് അതിനെ അറിയാമല്ലോ. ആദ്യമാദ്യം ചെറിയ ചെറിയ ഇലകൾ വരുന്നു പിന്നീട് വലുതായി വലുതായി വൃക്ഷം എത്രയാണ് വൃദ്ധിപ്പെടുന്നത്, എത്ര സമയമെടുക്കുന്നു. നിങ്ങളുടെ ബുദ്ധിയിൽ ഈ ജ്ഞാനമുണ്ട്. ബാബയാണെങ്കിൽ ഒരു പ്രാവശ്യം മാത്രമാണ് വരുന്നത്. മധുര-മധുരമായ കുട്ടികളെ ഇത് അനാദിയും അവിനാശിയുമായ നാടകമാണ്. ബാബയാണ് സ്വർഗ്ഗത്തിന്റെ രചയിതാവ്, ഹെവൻലി ഗോഡ് ഫാദർ. സ്വർഗ്ഗം സ്ഥാപിക്കുന്ന ബാബയ്ക്ക് വരേണ്ടതായുണ്ട്. പാടിയിട്ടുമുണ്ട് ദൂര ദേശത്ത് വസിക്കുന്നവനേ. . . . ഈ രാവണ രാജ്യം പരദേശമാണ്. രാവണ രാജ്യത്തിൽ രാമന് വരണം. നിങ്ങളുടെ ബുദ്ധിയിൽ മാത്രമാണ് ജ്ഞാനമുള്ളത്. അതുകൊണ്ട് ബാബ ആത്മാക്കൾക്ക് മനസ്സിലാക്കിത്തരികയാണ് നിങ്ങളെല്ലാവരും യാത്രക്കാരാണ്, എല്ലാവരും ഒരുമിച്ച് പാർട്ടഭിനയിക്കാനായി വരില്ല. നിങ്ങൾക്കറിയാം ഏറ്റവും ആദ്യമുള്ളത് ദേവതകളാണ്, ആ സമയം മറ്റാരും ഉണ്ടായിരുന്നില്ല. വളരെ കുറച്ച് പേരായിരിക്കും പിന്നീട് അഭിവൃദ്ധി പ്രാപിക്കുന്നു. നിങ്ങൾ ആത്മാക്കൾ എല്ലാവരും ശരീരം ഉപേക്ഷിച്ച് അവിടേക്ക് വരുന്നു. ഈ ബുദ്ധി ബാബ തന്നെയാണ് തന്നിട്ടുള്ളത്. നിങ്ങൾ ആത്മാക്കൾക്ക് ഇപ്പോൾ ജ്ഞാനം ലഭിച്ചിരിക്കുന്നു. നമ്മൾ വിത്തിന്റെയും വൃക്ഷത്തിന്റെയും ആദി-മദ്ധ്യ-അന്ത്യത്തെ അറിയുന്നു. വിത്ത് മുകളിലാണ് താഴെ മുഴുവൻ വൃക്ഷവും പടർന്നിരിക്കുന്നു. ഇപ്പോൾ വൃക്ഷം പൂർണ്ണമായും ജീർണ്ണിച്ചിരിക്കുന്നു. നിങ്ങൾ കുട്ടികൾ ഈ വൃക്ഷത്തിന്റെ ആദി മദ്ധ്യ-അന്ത്യത്തെ അറിഞ്ഞിരിക്കുന്നു. മുൻപ് ഋഷി-മുനിമാരോട് ചോദിച്ചിരുന്നു രചയിതാവിന്റെയും രചനയുടെയും ആദി-മദ്ധ്യ അന്ത്യത്തെ അറിയുമോ എന്ന് അറിയില്ല-അറിയില്ല എന്നായിരുന്നു പറഞ്ഞിരുന്നത്. അവർക്ക് പോലും അറിയില്ലായിരുന്നെങ്കിൽ പിന്നെങ്ങനെ പരമ്പരയായി വരും. ഈ എല്ലാ കാര്യങ്ങളും നല്ല രീതിയിൽ ധാരണ ചെയ്യണം. മറക്കരുത്. പഠിപ്പാണ് അതിനാൽ നന്നായി പഠിക്കണം. പഠിപ്പിലൂടെയും യോഗബലത്തിലൂടെയുമാണ് നിങ്ങൾ പദവി നേടുന്നത്. പവിത്രമായി തീർച്ചയായും മാറണം. ഒരു ബാബയ്ക്കല്ലാതെ ആർക്കും പവിത്രമാക്കാൻ സാധിക്കില്ല. വിനാശി ധനം ദാനം ചെയ്യുകയാണെങ്കിൽ രാജ കുലത്തിൽ അഥവ നല്ല കുലത്തിൽ ജന്മമെടുക്കുന്നു. നിങ്ങൾ കുട്ടികൾക്ക് വളരെ വലിയ വീട്ടിൽ ജന്മം ലഭിക്കുന്നു. പുതിയ ലോകം വളരെ ചെറുതാണ്. സത്യയുഗത്തിൽ ദേവതകളുടേത് ഒരു ഗ്രാമം പോലെയാണ്. തുടക്കത്തിൽ ബോംബെയുടെ അത്രയും ചെറുതായിരുന്നു. ഇപ്പോൾ

നോക്കൂ എത്ര വൃദ്ധി പ്രാപിച്ചിരിക്കുന്നു. ആത്മാക്കളെല്ലാം അവരുടെ പാർട്ടഭിനയിക്കുന്നു, എല്ലാവരും യാത്രക്കാരാണ്.
ബാബ ഒരു പ്രാവശ്യത്തെ മാത്രം യാത്രക്കാരനാണ്. നിങ്ങളും ഒരു പ്രാവശ്യത്തെ മാത്രം യാത്രക്കാരാണ് .നിങ്ങളും ഒരു പ്രാവശ്യം മാത്രമാണ് വരുന്നത്. പിന്നീട് പുനർജന്മം എടുത്ത് പാർട്ടഭിനയിച്ചുകൊണ്ടേയിരിക്കുന്നു. ഇപ്പോൾ നിങ്ങൾ അമരലോകത്തിലേക്ക് പോകാൻ വേണ്ടി അമര കഥ കേൾക്കുന്നു, അതിലൂടെ 21 ജന്മം ഉയർന്ന പദവി നേടുന്നു. 21 തലമുറയെന്ന് പറയാറില്ലേ, തലമുറ അർത്ഥം വാർദ്ധക്യം വരെ പിന്നീട് അടുത്ത ശരീരം സ്വയം തന്നെ എടുക്കും. അകാല മൃത്യു സംഭവിക്കില്ല. അത് തന്നെയാണ് അമര ലോകം. കാലന്റെ പേരില്ല. പെട്ടന്നുള്ള മരണം ഉണ്ടാകില്ല. നിങ്ങൾ ഒരു ശരീരം വിട്ട് അടുത്തതെടുക്കുന്നു. ദുഃഖത്തിന്റെ ഒരു കാര്യവുമില്ല. സർപ്പത്തിനെന്താ ദുഃഖമുണ്ടാകാറുണ്ടോ? കൂടുതൽ സന്തോഷം വന്നിരിക്കും. ഇപ്പോൾ നിങ്ങൾക്ക് ആത്മാവിന്റെ ജ്ഞാനം ലഭിക്കുന്നു. ആത്മാവാണ് എല്ലാം ചെയ്യുന്നത് . ആത്മാവിൽ തന്നെയാണ് ബുദ്ധിയുള്ളത്. ശരീരം തീർത്തും വേറെയാണ്. അതിൽ ആത്മാവില്ലെങ്കിൽ അതിന് ചലിക്കാൻ സാധിക്കില്ല. എങ്ങനെയാണ് ശരീരമുണ്ടാകുന്നത്, ആത്മാവെങ്ങനെയാണ് പ്രവേശിക്കുന്നത്. ഓരോ കാര്യവും അദ്ഭുതകരമാണ്.

ബാബ പറയുകയാണ് മധുര-മധുരമായ കുട്ടികളെ നിങ്ങളുടെ സ്വർഗ്ഗം അദ്ഭുതകരമായ ലോകമാണ്. രാവണ രാജ്യത്തിൽ 7 അദ്ഭുതങ്ങൾ കാണിക്കുന്നുണ്ട്. രാമ രാജ്യത്തിൽ ബാബയുടെ ഒരൊറ്റ അദ്ഭുതമാണുള്ളത് സ്വർഗ്ഗം, അത് അരകല്പം നിലനിൽക്കുന്നു. മനുഷ്യർ കണ്ടിട്ടുപോലുമില്ല, എന്നിട്ടും എല്ലാവരുടെയും വായിൽ നിന്ന് സ്വർഗ്ഗമെന്ന പേര് തീർച്ചയായും വരുന്നുണ്ട്. ഇപ്പോൾ നിങ്ങൾ ബുദ്ധികൊണ്ടറിയുന്നുണ്ട് ചിലർ സാക്ഷാത്ക്കാരവും ചെയ്തിട്ടുണ്ട്. ബാബ വിനാശവും തന്റെ രാജധാനിയും കണ്ടു. അർജുനനും സാക്ഷാത്ക്കാരത്തിൽ കാണിച്ച് കൊടുത്തിട്ടുണ്ട്. ഇപ്പോൾ ശരിക്കും ഇതാണ് ഗീതയുടെ എപ്പിസോഡ്. ബാബ പറയുകയാണ് കുട്ടികളെ ഇതാണ് പുരുഷോത്തമ സംഗമയുഗം അപ്പോഴാണ് ഞാൻ വന്ന് നിങ്ങൾ കുട്ടികളെ രാജയോഗം പഠിപ്പിക്കുന്നത് ഇത്രയും ഉയർന്നതാക്കി മാറ്റുന്നത്. ലോകത്തിൽ ഈ കാര്യങ്ങളെ ആരും അറിയുന്നില്ല. നിങ്ങൾ വളരെ ആനന്ദത്തിൽ കഴിയുന്നു. ഇവിടെ മനുഷ്യർ മരിക്കുകയാണെങ്കിൽ ദീപം കത്തിക്കുന്നു കരുതുന്നു ആത്മാവ് അന്ധകാരത്തിലാകരുത്. സത്യയുഗത്തിൽ ഇങ്ങനെയുള്ള കാര്യങ്ങൾ ഉണ്ടാകില്ല. സത്യയുഗത്തിൽ എല്ലാ ആത്മാക്കളുടെയും ദീപം തെളിഞ്ഞിരിക്കുന്നു. വീട്-വീടിൽ പ്രകാശമായിരിക്കും. ഇവിടെ പിന്നീട് മനുഷ്യർ വീട്-വീടിൽ തിരികൾ കത്തിക്കുന്നു. ബാബ പറയുന്നു ഈ കാര്യങ്ങളെ നല്ല രീതിയിൽ ധാരണ ചെയ്യണം. ബാബയെയും സമ്പത്തിനെയും ഓർമ്മിച്ചുകൊണ്ടിരിക്കൂ. നിങ്ങൾക്കറിയാം നമ്മൾ ഇത്ര സമയം രാജ്യം ഭരിച്ചു. ആരാണോ വളരെക്കാലമായി വേറിട്ടിരിക്കുന്നത് അവരോട് തന്നെയാണ് ബാബ സംസാരിക്കുന്നത്, പഠിപ്പിക്കുന്നത്. കുട്ടികൾക്കറിയാം ഈ സമയത്തെ കാര്യങ്ങളെത്തന്നെയാണ് ഉത്സവങ്ങളായി ആഘോഷിക്കുന്നത്. ശിവജയന്തി ഭാരതത്തിൽ മാത്രമാണ് ആഘോഷിക്കുന്നത്. ശിവനാണ് ഉയർന്നതിലും ഉയർന്ന ഭഗവാൻ. അവർ എങ്ങനെയാണ് ഭാരതത്തിൽ വരുന്നത്, സ്വയം പറയുന്നു എനിക്ക് പ്രകൃതിയുടെ ആധാരം എടുത്ത് വരേണ്ടതായുണ്ട്, അപ്പോഴാണ് സംസാരിക്കുന്നത്. അല്ലെങ്കിൽ കുട്ടികളെ ജ്ഞാനാലങ്കാരം എങ്ങനെ ചെയ്യിക്കും. ഇപ്പോൾ നിങ്ങളുടെ അലങ്കാരം നടന്നുകൊണ്ടിരിക്കുന്നു. നിങ്ങൾ പിന്നീട് മറ്റുള്ളവരുടേത് ചെയ്യിച്ചുകൊണ്ടിരിക്കുന്നു- മനുഷ്യനിൽ നിന്ന് ദേവതയാക്കുന്നതിന്റെ. ഇത് വളരെ സഹജമാണ്. എന്നാൽ മനുഷ്യരുടെ ബുദ്ധി ഇങ്ങനെ ഡള്ളായിരിക്കുന്നു അവർ ഒന്നും മനസ്സിലാക്കുന്നില്ല. സമയം എടുക്കുന്നു. നിങ്ങൾ പ്രദർശിനിയിൽ എല്ലാ കാര്യങ്ങളും മനസ്സിലാക്കിക്കൊടുക്കുന്നു. ആര് വന്നോ എങ്ങനെ മനസ്സിലാക്കികൊടുത്തോ എല്ലാം ഡ്രാമ. ചിന്തയുടെ ഒരു കാര്യവുമില്ല. കുട്ടികൾ പറയുന്നു ബാബാ, തല വളരെയിട്ടടിക്കുന്നുണ്ട് വരുന്നതോ കോടിയിൽ ചിലർ. അതുണ്ടാകും. നിങ്ങൾ പറയുന്നു പരമാത്മാവ് ബിന്ദുവാണെന്ന്. ശാസ്ത്രത്തിൽ ഇങ്ങനെയുള്ള കാര്യമേയില്ല അതുകൊണ്ട് സംശയിക്കുന്നു. നിങ്ങളും ആദ്യം അംഗീകരിച്ചിരുന്നില്ല. ചിലർ രണ്ട് വർഷം പോലും മനസ്സിലാക്കാനെടുക്കും. വിട്ട്പോകുന്നു പിന്നീട് വരുന്നു. അത്ര എളുപ്പം ഭക്തി വിടില്ല, അത് അതിലേക്ക് വലിക്കുന്നു. ഇതും ഡ്രാമയിലെ പാർട്ടാണ്. നിങ്ങൾ ബ്രാഹ്മണരല്ലാതെ വേറെ ആരും അറിയുന്നില്ല. വിരാട രൂപത്തിന്റെയും അർത്ഥം മനസ്സിലാക്കിത്തന്നിട്ടുണ്ട്, ഇതാണ് നിങ്ങളുടെ മലക്കം മറിച്ചിൽ. നിങ്ങൾ ചക്രം കറങ്ങുന്നു. ഇതിനെയാണ് വിരാട നാടകമെന്ന് പറയുന്നത്. ഇതിന്റെയും ജ്ഞാനം നിങ്ങൾക്കുണ്ട്. ആ കോളേജുകളിൽ എന്തെന്തൊക്കെയാണ് പഠിച്ചുകൊണ്ടിരിക്കുന്നത്. ഇവിടെ ആ കാര്യമില്ല. സയൻസ് വളർന്നുകൊണ്ടിരിക്കുന്നു, അതിലൂടെ വിനാശമുണ്ടാകണം. ഇപ്പോൾ നിങ്ങൾ മനസ്സിലാക്കിക്കൊടുക്കും എന്നാൽ ഇത് വളരെ നല്ല കാര്യമാണെന്ന് പറയുന്ന വളരെ വിരളം പേരെയേ ലഭിക്കൂ. ഇത് ദിവസവും പോയി മനസ്സിലാക്കേണ്ടതായുണ്ട്. എത്ര ജോലിയുണ്ടായാലും പറയും നമുക്ക് ബാബയിൽ നിന്ന് തീർച്ചയായും സമ്പത്തെടുക്കണം. ഇതാണാങ്കിൽ അപാരമയ, അളവില്ലാത്ത സമ്പാദ്യമാണ്.

ബാബ പറയുന്നു- കുട്ടികളേ എന്റെ ബുദ്ധിയിൽ മുഴുവൻ വൃക്ഷത്തിന്റെയും ജ്ഞാനമുണ്ട്, അതിപ്പോൾ നിങ്ങളും മനസ്സിലാക്കിക്കൊണ്ടിരിക്കുന്നു. ബാബ എന്താണോ മനസ്സിലാക്കിത്തരുന്നത് അത് വളരെ കൃത്യമാണ്. ഒരു സെക്കന്റ് അടുത്തതുമായി ചേരില്ല. എത്ര സൂക്ഷ്മതയാണ്. നിങ്ങൾ എത്ര ചക്രങ്ങൾ കറങ്ങിയിട്ടുണ്ട്. ഈ നാടകം പേനിന് സമാനം ചലിച്ചുകൊണ്ടിരിക്കുന്നു. ഒരു ചക്രം അയ്യായിരം വർഷമെടുക്കുന്നു. അതിലാണ് മുഴുവൻ കളിയും നടക്കുന്നത്. അതിനെ തന്നെയാണ് അറിയേണ്ടത്. അവിടെ പശുക്കൾ പോലും ഫസ്റ്റ്ക്ലാസ്സായിരിക്കും. ഏതുപോലെയാണോ താങ്കളുടെ പദവി അതുപോലെയായിരിക്കും ഫർണ്ണിച്ചറുകളും കെട്ടിടവും. ഷോ ഉണ്ടായിരിക്കും. സന്തോഷവും ആത്മാവിന് തന്നെയാണ് ഉണ്ടാകുന്നത്. എന്റെ ആത്മാവ് തൃപ്തനായി എന്നു പറയാറണ്ട്. തൃപ്ത പരമാത്മാവെന്ന് പറയില്ല. ചോദിക്കും നിങ്ങളുടെ ആത്മാവ് തൃപ്തനായോ? ങ്ഹാ ബാബാ തൃപ്തമായി. ബാബ എന്താണോ മനസ്സിലാക്കിത്തരുന്നത് അതും ഡ്രാമയുടെ കളിയാണ്. ഇപ്പോൾ ബാബ നിങ്ങളെ പുതുക്കിപ്പണിയുകയാണ്. നിങ്ങളുടെ ആയുസ്സ് കല്പ വൃക്ഷ സമാനമാകുന്നു. പേര് തന്നെ അമരലോകം എന്നാണ്. ആത്മാവും അമരനാണ്, കാലന് വിഴുങ്ങാൻ സാധിക്കില്ല. ബാബ നിങ്ങൾ ആത്മാക്കളോട് സംസാരിക്കുകയാണ്. അകാലനായ ആത്മാവ് ഈ സിംഹാസനത്തിൽ ഇരിക്കുന്നു, അതിനോടാണ് സംസാരിക്കുന്നത്. ആത്മാവ് ഈ കാതുകളിലൂടെ കേൾക്കുന്നു. നമ്മൾ ആത്മാക്കളെ പഠിപ്പിക്കാൻ തന്നെയാണ് ബാബ വന്നിരിക്കുന്നത്. ബാബയുടെ ദൃഷ്ടി എല്ലായിപ്പോഴും ആത്മാവിലാണ്. നിങ്ങൾക്കും ബാബ മനസ്സിലാക്കിത്തരികയാണ് എല്ലായിപ്പോഴും സഹോദര-സഹോദര ദൃഷ്ടി വയ്ക്കൂ. സഹോദരനോട് ഞാൻ സംസാരിക്കുകയാണ് പിന്നീട് ക്രിമിനൽ ദൃഷ്ടി പോകരുത്. ഈ പ്രാക്റ്റീസ് വളരെ നന്നായി വേണം. നമ്മൾ ആത്മാക്കളാണ്, നമ്മൾ ഇത്രയും ജന്മമെടുത്ത് പാർട്ടഭിനയിച്ചു. നമ്മൾ പുണ്യ ആത്മാവായിരുന്നു. നമ്മൾ തന്നെയാണ് പവിത്ര ആത്മാവായിരുന്നത്. സ്വർണ്ണത്തിൽ തന്നെയാണ് അഴുക്ക് പിടിക്കുന്നത്. ഏത് ആത്മാക്കളാണോ അവസാനം വരുന്നത് അവരെ എന്ത് പറയും. കുറച്ച് ശതമാനം സ്വർണ്ണത്തിന്റേതായിരിക്കും. പവിത്രമായി തന്നെയാണ് പോകുന്നത്, എന്നാൽ ശക്തി കുറവല്ലേ. ഒന്നോ രണ്ടോ ജന്മം കഷ്ടിച്ചെടുത്തു ഇതിലൂടെ എന്തുണ്ടായി.

ബാബ ഏതൊരു മുരളിയാണോ നടത്തുന്നത് അതാണ് ഖജനാവ്. ഏത് വരെ ബാബ തരുന്നോ അതുവരെ നിങ്ങൾ ബാബയെ ഓർമ്മിച്ചുകൊണ്ടിരിക്കൂ. ഓർമ്മയിലൂടെ തന്നെയാണ് നിങ്ങൾ എവർ ഹെൽത്തിയാകുന്നത്. നിശബ്ദമായിരിക്കുന്നതിലൂടെ വളരെ ലാഭമുണ്ട്, മൻമനാഭവ. ഇതിന്റെ അർത്ഥം പോലും ആരും അറിയുന്നില്ല. ബാബ തന്നെയാണ് ഓരോ കാര്യത്തിന്റെയും അർത്ഥം മനസ്സിലാക്കിത്തരുന്നത്. ഇവിടെയാണെങ്കിലുള്ളത് അനർത്ഥമാണ്. ഏറ്റവും വലിയ അനർത്ഥമാണ് പരസ്പ്പരം കാമവികാരത്തിൽ ഏർപ്പെടുക, അതിലൂടെ ആദി-മദ്ധ്യ-അന്ത്യം ദുഃഖം നേടുന്നു. ഏറ്റവും മോശമായ ഹിംസ ഇതാണ്, അതുകൊണ്ടാണ് ഇതിനെ നരകമെന്ന് പറയുന്നത്. സ്വർഗ്ഗത്തിന്റെയും നരകത്തിന്റെയും അർത്ഥം പോലും ആരും മനസ്സിലാക്കുന്നില്ല. അതാണ് നമ്പർ വൺ, നരകമാണ് നമ്പർ ലാസ്റ്റ്. നിങ്ങൾക്കറിയാം നമ്മൾ ഈ വിശ്വ നാടകത്തിലെ അഭിനേതാക്കളാണ്. നിങ്ങൾ അറിയില്ല-അറിയില്ല എന്ന് പറയില്ല. നിങ്ങൾ ശ്രീമത്തിലൂടെ എത്ര നല്ല ചിത്രമാണുണ്ടാക്കുന്നത് അത് കാണുമ്പോൾത്തന്നെ മനുഷ്യർ സന്തോഷിക്കും സഹജമായിത്തന്നെ മനസ്സിലാക്കുകയും ചെയ്യും. ഈ ചിത്രമുണ്ടാക്കുന്നതും ഡ്രാമയിൽ അടങ്ങിയിട്ടുള്ളതാണ്. അവസാനം നിങ്ങൾ ഓർമ്മയിൽ തന്നെയിരിക്കും. സൃഷ്ടി ചക്രവും ബുദ്ധിയിൽ വരും. പുതിയ ലോകം ആരാണ് ഉണ്ടാക്കുന്നത്, പഴയലോകം ആരാണ് ഉണ്ടാക്കുന്നത്, ഇത് നിങ്ങൾക്ക് മാത്രമേ അറിയൂ. സതോ രജോ തമോയിലേക്ക് എല്ലാവർക്കും വരിക തന്നെ വേണം. ഇപ്പോൾ കലിയുഗമാണ്. ഇത് ആർക്കും അറിയില്ല അതായത് ബാബ വന്ന് നമ്മളെ സ്വർഗ്ഗത്തിന്റെ അധികാരിയാക്കുമെന്ന്. ആരുടെയും ചിന്തയിൽ പോലും വരുന്നില്ല. നിങ്ങൾക്കാണെങ്കിൽ ഇപ്പോൾ സൃഷ്ടിയുടെ ആദി മദ്ധ്യ അന്ത്യത്തിന്റെ ജ്ഞാനമുണ്ട്. രചയിതാവായ ബാബ ഇതിലിരുന്ന് മനസ്സിലാക്കിത്തരികയാണ് ഞാൻ നിങ്ങൾ ആത്മാക്കളുടെ അച്ഛനാണ്. പരിധിയില്ലാത്ത ടീച്ചറാണ്. ഈ സംഗമയുഗമാണ് പുരുഷോത്തമ യുഗം. സത്യയുഗത്തെയും കലിയുഗത്തേയും പുരുഷോത്തമമെന്ന് പറയില്ല. എപ്പോഴാണോ ബാബ വന്ന് രാജയോഗം പഠിപ്പിക്കുന്നത് അപ്പോൾ സംഗമത്തിൽ മാത്രമാണ് നിങ്ങൾ പുരുഷോത്തമനാകുന്നത്,. ദിനം പ്രതിദിനം നിങ്ങൾ കുട്ടികൾക്ക് മനസ്സിലാക്കിക്കൊടുക്കുന്നത് വളരെ എളുപ്പമാകും. വൃക്ഷം വൃദ്ധി പ്രാപിച്ചുകൊണ്ടിരിക്കും. ദീപത്തിലേക്ക് വളരെ ഈയാം പാറ്റകൾ വരുന്നുണ്ട്- സമർപ്പണമാകുന്നതിന്. ഇങ്ങനെയുള്ള ബാബയെ ഞങ്ങൾ എങ്ങനെ ഉപേക്ഷിക്കും? ആവേശം വളരെ പേരിൽ വരുന്നുണ്ട്. ബാബയിൽ നിന്ന് വിശ്വത്തിന്റെ ചക്രവർത്തീ പദവി ലഭിക്കുന്നുണ്ടെങ്കിൽ നമ്മളെന്തിന് വിട്ട് പോകണം. ഇവിടെയാണെങ്കിൽ നമ്മൾ സ്വർഗ്ഗത്തിലാണ് ഇരിക്കുന്നത്. ഇവിടേയ്ക്ക് ഒരു കാലനും വരാൻ സാധിക്കില്ല, ബാബയുടെ ശ്രീമത് എടുക്കേണ്ടതായുണ്ട്. ബാബ പറയും ഇങ്ങനെ ചെയ്യരുത്. ലഹരിയുണ്ടാകും എന്നാൽ എല്ലാവരും ഇവിടെവന്നിരിക്കുക എന്നത് ഡ്രാമയിൽ ഇല്ല. ആവേശം വരുന്നുണ്ട് എന്തുകൊണ്ടെന്നാൽ അറിയാം ഇതെല്ലാം

നശിക്കാനുള്ളതാണ്. ആർക്കാണോ പാർട്ടുള്ളത് അവർ കേട്ടുകൊണ്ടിരിക്കുന്നു. ബാബ പറയുന്നു നിങ്ങൾ എം.എം.ബി., ഐ.സി.എസ് പഠിക്കുന്നു ഇതിലൂടെ എന്താണ് ലഭിക്കുക? നാളെ ശരീരം വിടുകയാണെങ്കിൽ എന്ത് ലഭിക്കും? ഒന്നുമില്ല. അതാണ് വിനാശീ വിദ്യ, ഇതാണ് അവിനാശീ വിദ്യ, അത് അവിനാശീ ബാബ നൽകുന്നു. സമയം വളരെ കുറവാണ്. തമോപ്രധാനത്തിൽ നിന്ന് സതോപ്രധാനം ഈ ജന്മത്തിൽ തന്നെയാകണം. അതും ഓർമ്മയിലൂടെ മാത്രമേ ആകൂ. മറ്റെല്ലാ ദേഹത്തിന്റെ ധർമ്മങ്ങളെയും ഉപേക്ഷിച്ച് എന്നെ മാത്രം ഓർമ്മിക്കൂ. ശരീരത്തിൽ ഗ്യാരണ്ടിയില്ല. പഠിക്കെ-പഠിക്കെ മരിച്ച് പോകുന്നു. അതുകൊണ്ട് ബാബയുടെ ജോലിയാണ് മനസ്സിലാക്കിത്തരിക. ആ പഠിപ്പിൽ എന്ത് സമ്പാദ്യമാണുള്ളത് അതുപോലെ ഈ പഠിപ്പിൽ എന്ത് സമ്പാദ്യമാണുള്ളത്. ഇതാണെങ്കിൽ നിങ്ങൾക്കറിയാം. ശിവബാബയുടെ ഭണ്ഡാരി സദാ നിറഞ്ഞതാണ്. ഇത്രയും കുട്ടികൾ പാലിക്കപ്പെട്ടുകൊണ്ടിരിക്കുന്നു, ചിന്തയുടെ ഒരു കാര്യവുമില്ല. വിശന്നുമരിക്കില്ല. ലൗകീക അച്ഛനും നോക്കാറുണ്ട് അഥവാ കുട്ടികൾക്ക് ഭക്ഷണം ലഭിക്കുന്നില്ലെങ്കിൽ സ്വയവും കഴിക്കില്ല. കുട്ടികളുടെ ദുഃഖം അച്ഛന് സഹിക്കാൻ കഴിയില്ല. കുട്ടികൾ ആദ്യം പിന്നെ അച്ഛൻ. അമ്മ ഏറ്റവും അവസാനമാണ് കഴിക്കുന്നത്. ഉണങ്ങി വരണ്ടത് അവശേഷിക്കും അത് കഴിക്കുന്നു. നമ്മുടെ ഭണ്ഡാരിയും ഇങ്ങനെ തന്നെയാണ്. ശരി.

വളരെക്കാലത്തെ വേർപാടിന്നുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

## ധാരണക്കുള്ള മുഖ്യസാരം -

1) ഭായി-ഭായി ദൃഷ്ടി പക്കയാക്കണം. ഞാൻ ആത്മാവ്, സഹോദര ആത്മാവിനോട് സംസാരിക്കുകയാണ് ഈ അഭ്യാസം ചെയ്ത് ക്രിമിനൽ ദൃഷ്ടിയെ പരിവർത്തനപ്പെടുത്തണം.

2) ബാബ എപ്പോഴാണോ ജ്ഞാന ഖജനാവ് നൽകുന്നത് അപ്പോൾ ഓർമ്മയിലിരുന്ന് ബുദ്ധിയാകുന്ന സഞ്ചിയിൽ ഖജനാവ് നിറയ്ക്കണം. നിശബ്ദമായിരുന്ന് അവിനാശി സമ്പാദ്യം സമ്പാദിക്കണം.

## വരദാനം:- ശ്വാസ ശ്വാസത്തിൽ ഓർമ്മയുടെയും സേവയുടെയും ബാലൻസിലൂടെ ബ്ലസ്സിങ് പ്രാപ്തമാക്കുന്ന സദാ പ്രസന്നചിത്തരായി ഭവിക്കട്ടെ!

എങ്ങനെയാണോ ഓർമ്മയുടെ ലിങ്ക് സദാ ചേർന്നിരിക്കണം എന്ന് ശ്രദ്ധവെയ്ക്കുന്നത് അതുപോലെ സേവനത്തിലും സദാ ലിങ്ക് ചേർന്നിരിക്കണം. ശ്വാസ ശ്വാസത്തിൽ ഓർമ്മയും ശ്വാസ ശ്വാസത്തിൽ സേവയും ഉണ്ടായിരിക്കണം - ഇതിനെയാണ് പറയുന്നത് ബാലൻസ്, ഈ ബാലൻസിലൂടെ സദാ ബ്ലസ്സിങിന്റെ അനുഭവം ചെയ്തു കൊണ്ടിരിക്കും, ആശീർവ്വാദങ്ങളാൽ പാലിക്കപ്പെട്ടുകൊണ്ടിരിക്കുന്നുഎന്ന വാക്കുകൾ ഹൃദയത്തിൽ നിന്ന് വരും. പരിശ്രമത്തിൽ നിന്ന്, യുദ്ധത്തിൽ നിന്ന് മുക്തമാകും. എന്ത്, എന്തുകൊണ്ട്, എങ്ങനെ ഈ പ്രശ്നങ്ങളിൽ നിന്ന് മുക്തമായി സദാ പ്രസന്നചിത്തമായിരിക്കും. പിന്നീട് സഫലത ജന്മ സിദ്ധ അധികാരത്തിന്റെ രൂപത്തിൽ അനുഭവമാകും.

## സ്ലോഗൻ:- ബാബയിൽ നിന്ന് സമ്മാനം നേടണമെങ്കിൽ സ്വയത്തിൽ നിന്നും മറ്റു കൂട്ടുകാരിൽ നിന്നുമുള്ള നിർവിഘ്നമായിരിക്കുന്നതിന്റെ സർട്ടിഫിക്കറ്റ് കൂടെയുണ്ടായിരിക്കണം.